Kerala Gazette No. 28 dated 10th July, 1984.

**PART II**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 6828/എൽ. എ4എ/84. തിരുവനന്തപുരം, 1984 ജൂൺ 20.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവ്വഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1984-ലെ ജലസേചന നിയന്ത്രണ (ഭേദഗതി) ബിൽ, ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യ മെമ്മോറാണ്ടത്തോടും കൂടി പ്രസിദ്ധപ്പെടുത്തുന്നു.

കെ. പി. പത്മനാഭൻ,
നിയമസഭാ സെക്രട്ടറി.

# 1984-ലെ ജലസേചന നിയമങ്ങൾ (ഭേദഗതി) ബിൽ

## 1865-ലെ മദിരാശി ജലസേചന വരി ആക്റ്റും 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരിചുമത്തലും) ആക്റ്റും വീണ്ടും ഭേദഗതി ചെയ്യുന്നതിനുള്ള

ഒരു

ബിൽ

പീഠിക.—1865-ലെ മദിരാശി ജലസേചന വരി ആക്റ്റും 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരി ചുമത്തലും) ആക്റ്റും അവ കേരള സംസ്ഥാനത്തു ബാധകമാകുന്നിടത്തോളം ഇതിനുശേഷം കാണുന്ന ആവശ്യത്തിനായി വീണ്ടും ഭേദഗതി ചെയ്യുന്നത് യുക്തമായിരിക്കുകയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിഅഞ്ചാം സംവത്സരത്തിൽ താഴെപ്പറയും പ്രകാരം നിയമമുണ്ടാക്കുന്നു.

1. ചുരുക്കപ്പേരും ആരംഭവും.—(1) ഈ ആക്റ്റിന് 1984-ലെ ജലസേചന നിയമങ്ങൾ (ഭേദഗതി) ആക്റ്റ് എന്നു പേർപറയാം.

(2) ഇത് 1983 സെപ്റ്റംബർ 24-ാം തീയതി പ്രാബല്യത്തിൽ വന്നതായി കരുതേണ്ടതാണ്.

2. 1865-ലെ VII-ാം മദിരാശി ആക്റ്റിന്റെ ഭേദഗതി.—1956-ലെ സംസ്ഥാന പുനഃസംഘടന ആക്റ്റിലെ (1956-ലെ 37-ാം കേന്ദ്ര ആക്റ്റ്) 5-ാം വകുപ്പ് (2)-ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ടിട്ടുള്ള മലബാർ ജില്ലയിൽ പ്രാബല്യത്തിലിരിക്കുന്ന പ്രകാരമുള്ള, 1865-ലെ മദിരാശി ജലസേചന വരി ആക്റ്റിലെ (1865-ലെ VII-ാം മദിരാശി ആക്റ്റ്) 2-ാം വകുപ്പിന്, ആ വകുപ്പിലെ (1)-ാം ഉപവകുപ്പായി വീണ്ടും നമ്പരിടേണ്ടതും—

(എ) അപ്രകാരം വീണ്ടും നമ്പരിട്ട (1)-ാം ഉപവകുപ്പിൽ, "ഈ ആക്റ്റുപ്രകാരം നൽകേണ്ട വെള്ളക്കരത്തിൻമേലുള്ള കുടിശ്ശിക" എന്ന വാക്കുകൾക്കുശേഷം "അതിൻമേൽ നൽകേണ്ടതായ പലിശയോടുകൂടി" എന്ന വാക്കുകൾ ചേർക്കേണ്ടതാണ്;

G. 1022/MC.

(ബി) അപ്രകാരം വീണ്ടും നമ്പരിട്ട (1)–ാം ഉപവകുപ്പിനുശേഷം, താഴെപ്പറയുന്ന ഉപവകുപ്പ് ചേർക്കേണ്ടതാണ്, അതായത്:—

"(2) ഈ ആക്റ്റുപ്രകാരം നൽകേണ്ട വെള്ളക്കരത്തിൻമേലുള്ള കുടിശികയ്ക്ക് വർഷത്തിൽ നാലുശതമാനം നിരക്കിൽ പലിശ ഉണ്ടായിരിക്കുന്നതാണ്."

3. 1947–ലെ VII–ാം മദിരാശി ആക്റ്റിന്റെ ഭേദഗതി.—1956–ലെ സംസ്ഥാന പുനസ്സംഘടന ആക്റ്റിലെ (1956–ലെ 37–ാം കേന്ദ്ര ആക്റ്റ്) 5–ാം വകുപ്പ് (2)–ാം ഉപവകുപ്പിൽ പരാമർശിക്കപ്പെട്ടിട്ടുള്ള മലബാർ ജില്ലയിൽ പ്രാബല്യത്തിലിരിക്കുന്ന പ്രകാരമുള്ള 1947–ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരി ചുമത്തലും) ആക്റ്റ് 13–ാം വകുപ്പിന് ആ വകുപ്പിലെ (1)–ാം ഉപവകുപ്പായി വീണ്ടും നമ്പരിടേണ്ടതും—

(എ) അപ്രകാരം വീണ്ടും നമ്പരിട്ട (1)–ാം ഉപവകുപ്പിൽ, "ഈ ആക്റ്റു പ്രകാരം ഏതെങ്കിലും ആൾ നൽകേണ്ട വെള്ളക്കരം" എന്ന വാക്കുകൾക്കു പകരം "ഈ ആക്റ്റു പ്രകാരം ഏതെങ്കിലും ആൾ നൽകേണ്ട വെള്ളക്കരവും അതിൻമേൽ നൽകേണ്ടതായ പലിശയും" എന്ന വാക്കുകൾ ചേർക്കേണ്ടതാണ്.;

(ബി) അപ്രകാരം വീണ്ടും നമ്പരിട്ട (1)–ാം ഉപവകുപ്പിനുശേഷം, താഴെപ്പറയുന്ന ഉപവകുപ്പു ചേർക്കേണ്ടതാണ്, അതായത്:—

"(2) ഈ ആക്റ്റുപ്രകാരം നൽകപ്പെടേണ്ട വെള്ളക്കരത്തിൻമേലുള്ള കുടിശ്ശികയ്ക്ക് വർഷത്തിൽ നാലു ശതമാനം നിരക്കിൽ പലിശ ഉണ്ടായിരിക്കുന്നതാണ്".

4. റദ്ദാക്കലും ഒഴിവാക്കലും.—(1) 1984–ലെ ജലസേചന നിയമങ്ങൾ ഭേദഗതി ഓർഡിനൻസ് (1984–ലെ 26) ഇതിനാൽ റദ്ദാക്കിയിരിക്കുന്നു.

(2) അങ്ങനെ റദ്ദാക്കിയിരുന്നാൽ കൂടി, പ്രസ്തുത ഓർഡിനൻസുമൂലം ഭേദഗതി ചെയ്ത പ്രകാരമുള്ള 1865–ലെ മദിരാശി ജലസേചന വരി ആക്റ്റ് (1865–ലെ VII–ാം മദിരാശി ആക്റ്റ്) പ്രകാരമോ 1947–ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരി ചുമത്തലും) ആക്റ്റ് (1947–ലെ VII–ാം മദിരാശി ആക്റ്റ്) പ്രകാരമോ ചെയ്തതോ ചെയ്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും കാര്യമോ എടുത്തതോ എടുത്തതായി കരുതപ്പെടുന്നതോ ആയ ഏതെങ്കിലും നടപടിയോ, അതതു സംഗതിപോലെ, ഈ ആക്റ്റുമൂലം ഭേദഗതി ചെയ്ത പ്രകാരമുള്ള 1865–ലെ മദിരാശി ജലസേചന വരി ആക്റ്റു പ്രകാരമോ 1947–ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരി ചുമത്തലും) ആക്റ്റുപ്രകാരമോ ചെയ്തിട്ടുള്ളതായോ എടുത്തിട്ടുള്ളതായോ കരുതേണ്ടതാണ്.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

ജലസേചന വരി ചുമത്തുന്നതിനു വ്യവസ്ഥ ചെയ്യാൻ കേരള സംസ്ഥാനത്ത് നിലവിലുള്ള നിയമങ്ങൾ.—

(എ) സംസ്ഥാനത്തെ തിരുവിതാംകൂർ–കൊച്ചി പ്രദേശത്ത് ബാധകമായിട്ടുള്ള 1956–ലെ തിരുവിതാംകൂർ–കൊച്ചി ജലസേചന ആക്റ്റും;

(ബി) സംസ്ഥാനത്തെ മലബാർ പ്രദേശത്ത് ബാധകമായിട്ടുള്ള 1865-ലെ മദിരാശി ജലസേചന വരി ആക്റ്റും 1947-ലെ മലബാർ ജലസേചന പണികൾ (നിർമ്മാണവും വരിചുമത്തലും) ആക്റ്റും ആണ്.

2. 1956-ലെ തിരുവിതാംകൂർ-കൊച്ചി ജലസേചന ആക്റ്റ് 15-ാം വകുപ്പ് (4)-ാം ഉപവകുപ്പ്, വൻകിട ജലസേചന പദ്ധതികൾ കൊണ്ട് പ്രയോജനം സിദ്ധിച്ചിട്ടുള്ള ഭൂമികളെ സംബന്ധിച്ച വരിക്കുടിശ്ശികയിൻമേൽ വർഷത്തിൽ നാലു ശതമാനം നിരക്കിൽ പലിശ ഈടാക്കുന്നതിന് വ്യവസ്ഥ ചെയ്യുന്നു. എന്നാൽ 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരി ചുമത്തലും) ആക്റ്റു പ്രകാരമോ 1865-ലെ മദിരാശി ജലസേചന വരി ആക്റ്റുപ്രകാരമോ ചുമത്തിയിട്ടുള്ള വെള്ളക്കരത്തിൻമേലുള്ള പലിശ ഈടാക്കുന്നതിന് യാതൊരു വ്യവസ്ഥയും ഇല്ല. അതിനാൽ, ആ നിയമങ്ങൾ പ്രകാരം ചുമത്തിയിട്ടുള്ള വെള്ളക്കരത്തിൻമേലുള്ള കുടിശ്ശികയ്ക്ക് വർഷത്തിൽ നാലുശതമാനം നിരക്കിൽ പലിശ ഈടാക്കുന്നതിന് വ്യവസ്ഥ ചെയ്യുന്നതിനുവേണ്ടി 1865-ലെ മദിരാശി ജലസേചന വരി ആക്റ്റും, 1947-ലെ മലബാർ ജലസേചനപ്പണികൾ (നിർമ്മാണവും വരി ചുമത്തലും) ആക്റ്റും ഭേദഗതി ചെയ്യേണ്ടത് ആവശ്യമാണെന്നു കരുതി.

3. നിയമസഭ സമ്മേളനത്തിലല്ലാതിരുന്നതിനാലും സംഗതി അടിയന്തിര സ്വഭാവത്തോടുകൂടിയതായിരുന്നതിനാലും, 1983 സെപ്തംബർ 23-ാം തീയതി 1983-ലെ ജലസേചന നിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ് (1983-ലെ 33) ഗവർണ്ണർ വിളംബരപ്പെടുത്തുകയും അത്, 1983 സെപ്തംബർ 24-ാം തീയതിയിലെ 1092-ാം നമ്പർ കേരള അസാധാരണ ഗസററിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു.

4. പ്രസ്തുത ഓർഡിനൻസിനു പകരം സംസ്ഥാന നിയമസഭയുടെ ഒരു ആക്റ്റു കൊണ്ടുവരുന്നതിനുള്ള ഒരു ബിൽ പ്രസിദ്ധപ്പെടുത്തിയെങ്കിലും, അത്, 1983 നവംബർ 25-ാം തീയതി ആരംഭിച്ച് 1983 ഡിസംബർ 20-ാം തീയതി അവസാനിച്ച കേരള സംസ്ഥാന നിയമസഭയുടെ സമ്മേളന കാലത്ത് നിയമസഭയിൽ അവതരിപ്പിക്കാനും പാസ്സാക്കാനും കഴിയാതെ വന്നു. പ്രസ്തുത ഓർഡിനൻസ് ഇൻഡ്യൻ ഭരണഘടന 213-ാം അനുച്ഛേദം (2)-ാം ഖണ്ഡം (എ) എന്ന ഉപഖണ്ഡപ്രകാരം 1984 ജനുവരി 6-ാം തീയതി പ്രാബല്യമില്ലാതായിത്തീരുമായിരുന്നു. പ്രസ്തുത ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിർത്തുന്നതിനുവേണ്ടി 1984 ജനുവരി 5-ാം തീയതി ഗവർണ്ണർ 1984-ലെ ജലസേചന നിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ് (1984-ലെ 6) വിളംബരപ്പെടുത്തി.

5. 1984-ലെ 6-ാം ഓർഡിനൻസിനു പകരംവയ്ക്കുന്നതിനുള്ള ഒരു ബിൽ പ്രസിദ്ധപ്പെടുത്തിയിരുന്നുവെങ്കിലും, അത് 1984 മാർച്ച് 2-ാം തീയതി ആരംഭിച്ച് 1984 മാർച്ച് 27-ാം തീയതി അവസാനിച്ച നിയമസഭയുടെ സമ്മേളനകാലത്ത് നിയമസഭയിൽ അവതരിപ്പിക്കുവാനോ പാസ്സാക്കുവാനോ കഴിയാതെ വന്നു. 1984-ലെ 6-ാം ഓർഡിനൻസിലെ വ്യവസ്ഥകൾ നിലനിർത്തുന്നതിനായി, 1984 ഏപ്രിൽ 11-ാം തീയതി, ഗവർണ്ണർ 1984-ലെ ജലസേചന നിയമങ്ങൾ (ഭേദഗതി) ഓർഡിനൻസ് (1984-ലെ 26) വിളംബരപ്പെടുത്തുകയും അത് 1984 ഏപ്രിൽ 12-ാം തീയതിയിലെ 322-ാം നമ്പർ കേരള അസാധാരണ ഗസററിൽ പ്രസിദ്ധപ്പെടുത്തുകയും

ചെയ്തു. 1984-ലെ 26-ാം ഓർഡിനൻസിനു പകരം സംസ്ഥാന നിയമസഭയുടെ ഒരു ആക്റ്റു കൊണ്ടുവരുന്നതിന് ഉദ്ദേശിച്ചുകൊണ്ടുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ഡം.

ഈ ബിൽ നിയമമാക്കുകയും പ്രാബല്യത്തിൽ കൊണ്ടുവരികയും ചെയ്താൽ സംസ്ഥാന സഞ്ചിത നിധിയിൽ നിന്നും യാതൊരു അധിക ച്ചെലവും ഉണ്ടാകുന്നതല്ല.

എം. പി. ഗംഗാധരൻ.

(ശരിത്തർജ്ജമ)

എ. പി. പെരുമാൾ,
അഡീഷണൽ സെക്രട്ടറി, നിയമവകുപ്പ്.